**മധുരമായകുട്ടികളേ – തന്റെ ചാർട്ട് വെക്കുകയാണെങ്കിൽ മനസ്സിലാക്കാൻ സാധിക്കും നമ്മൾ മുന്നേറുകയാണോ അതോ പിന്നിലേക്കു പൊയ്ക്കൊണ്ടിരിക്കുക യാണോ, ദേഹാഭിമാനം പിറകിലേക്ക് തള്ളുന്നു, ദേഹിഅഭിമാനിസ്ഥിതി മുന്നേറാൻ സഹായിക്കുന്നു.**

ചോദ്യം – സത്യയുഗത്തിന്റെ ആദിയിൽ വരുന്ന ആത്മാക്കളും വൈകിവരുന്ന ആത്മാക്കളും തമ്മിലുള്ള മുഖ്യമായ വ്യത്യാസമെന്താണ്?

ഉത്തരം – ആദിയിൽ വരുന്ന ആത്മാക്കൾ സുഖത്തിന്റെ ആഗ്രഹം വെക്കുന്നു, കാരണം സത്യയുഗത്തിലെ ആദിസനാതനാധർമ്മം വളരെയധികം സുഖം നൽകുന്നതാണ്. വൈകിവരുന്ന ആത്മാക്കൾക്ക് സുഖത്തെ യാചിക്കാൻ പോലും അറിയുന്നില്ല. അവർ ശാന്തി,ശാന്തി എന്ന് യാചിക്കുന്നു. പരിധിയില്ലാത്ത അച്ഛനിൽ നിന്നും സുഖശാന്തിയുടെ സമ്പത്ത് ഓരോ ആത്മാവിനും ലഭിക്കുന്നു.

ഓംശാന്തി. ഭഗവാനുവാച. എപ്പോഴാണോ ഭഗവാനുവാച എന്നു പറയുന്നത് അപ്പോൾ കുട്ടികളുടെ ബുദ്ധി യിലേക്ക് കൃഷ്ണൻ വരുകയില്ല. ബുദ്ധിയിൽ ശിവബാബയാണ് വരുന്നത്. മുഖ്യമായ കാര്യം തന്നെയാണ് ബാബയുടെ പരിചയം നൽകുക, കാരണം ബാബയിലൂടെയാണ് സമ്പത്ത് ലഭിക്കുന്നത്. ഞങ്ങൾ ശിവ ബാബയുടെ അനുയായികളാണെന്ന് പറയാൻ നിങ്ങൾക്ക് ഒരിക്കലും സാധിക്കില്ല. അല്ല, നമ്മൾ ശിവബാ ബയുടെ മക്കളാണ്. സദാ സ്വയത്തെ കുട്ടിയാണെന്ന് മനസ്സിലാക്കൂ. മറ്റാർക്കും തന്നെ അറിയുകയില്ല അവർ അച്ഛനും ടീച്ചറും ഗുരുവുമാണെന്ന്. നിങ്ങൾ കുട്ടികളിലും ധാരാളം പേർ മറന്നുപോകുന്നവരുണ്ട്. ഇതു തന്നെ ഓർമ്മയുണ്ടെങ്കിൽ അഹോ സൗഭാഗ്യമാണ്. ബാബയെ മറന്നു പോകുമ്പോൾ പിന്നീട് ലൗകിക ദേഹത്തിന്റെ സംബന്ധികളെ ഓർമ്മ വരുന്നു. വാസ്തവത്തിൽ നിങ്ങളുടെ ബുദ്ധിയിൽ നിന്നും മറ്റെല്ലാം തന്നെ ഇല്ലാതാകണം. ഒരേയൊരു ബാബയുടെ ഓർമ്മ മാത്രമായിരിക്കണം. നിങ്ങൾ പറയുന്നു – ത്വമേവ മാതാശ്ച്യ പിതാ..... അഥവാ മറ്റാരെയെങ്കിലും ഓർമ്മ വരുകയാണെങ്കിൽ സദ്ഗതിയിലേക്കു പോകുന്നു എന്നൊരിക്കലും പറയുകയില്ല. ദേഹാഭിമാനത്തിലൂടെ ദുർഗ്ഗതിയുണ്ടാകുന്നു. ദേഹിഅഭിമാനിയാവുകയാ ണെങ്കിൽ സദ്ഗതിയുണ്ടാകുന്നു. ഇടയ്ക്കെ താഴേക്കും മുകളിലേക്കുമായി കയറി–ഇറങ്ങിക്കൊണ്ടിരിക്കു ന്നു. ഇടയ്ക്കെ മുന്നേറുന്നു, ഇടയ്ക്കെ പിന്നിലേക്ക് തള്ളപ്പെടുന്നു. വളരെപേർ ദേഹാഭിമാനത്തിലേക്ക് വരുന്നു, അതുകൊണ്ടാണ് ബാബ എപ്പോഴും പറയുന്നത് ചാർട്ട് വെക്കൂ എന്നാൽ അറിയാൻ സാധി ക്കും, നമ്മൾ മുന്നേറുകയാണോ അതോ പിന്നിലേക്ക് പോവുകയാണോ? മുഴുവൻ ആധാരവും ഓർമ്മയി ലാണ്. കയറി–ഇറങ്ങിക്കൊണ്ടിരിക്കുന്നു. കുട്ടികൾ മുന്നോട്ടു പോകവേ ക്ഷീണിക്കുന്നു. പിന്നീട് നിലവി ളിക്കുന്നു – ബാബാ, ഇങ്ങനെയെല്ലാം തന്നെ സംഭവിക്കുന്നു. ബാബയെ മറന്നു പോകുന്നു. ദേഹാഭിമാന ത്തിലേക്കു വരുന്നതിലൂടെ തന്നെയാണ് പിറകിലേക്ക് പോകുന്നത്. എന്തെങ്കിലും പാപങ്ങൾ ചെയ്യുന്നത്. ഓർമ്മയിലാണ് മുഴുവനും ആധാരവും. ഓർമ്മയിലൂടെയാണ് ആയുസ്സ് വർദ്ധിക്കുന്നത് അതുകൊണ്ടാണ് യോഗം എന്ന വാക്ക് പ്രശസ്തം. ജ്ഞാനം വളരെയധികം സഹജമായ വിഷയമാണ്. വളരെയധികം പേർക്ക് ജ്ഞാനവുമില്ല, യോഗവുമില്ല. ഇതിലൂടെ ധാരാളം ബുദ്ധിമുട്ടുകളുണ്ടാകുന്നു. വളരെപേർക്ക് പ്രയത്നി ക്കാൻ ആകുന്നില്ല. പഠിപ്പിൽ നമ്പർവൈസാവുകതന്നെ ചെയ്യും. പഠിപ്പിലൂടെ മനസ്സിലാക്കാൻ സാധിക്കു ന്നു, ഇവർ എത്രത്തോളം ആരുടെ സേവനം ചെയ്യുന്നു? എല്ലാവർക്കും ശിവബാബയുടെ സന്ദേശം നൽക ണം. നിങ്ങൾക്ക് അറിയാം പരിധിയില്ലാത്ത സമ്പത്ത് ഒരേയൊരു പരിധിയില്ലാത്ത അച്ഛനിൽ നിന്നാണ് ലഭിക്കുന്നത്. മുഖ്യമായും മാതാപിതാവും പിന്നെ നിങ്ങൾ കുട്ടികളുമാണ്. ഇത് ഈശ്വരീയ കുടുംബമാ ണ്. മറ്റാരുടേയും ബുദ്ധിയിൽ ഇതുണ്ടാവില്ല നമ്മൾ ശിവബാബയുടെ സന്താനമാണ്, അവരിൽ നിന്നു തന്നെ സമ്പത്ത് ലഭിക്കണം. ഒരേയൊരു ബാബയെത്തന്നെ ഓർമ്മിക്കണം. അവരും നിരാകാരനായ ശിവ ബാബയാണ്. ഇങ്ങനെത്തന്നെ പരിചയം നൽകണം. അവർ പരിധിയില്ലാത്ത അച്ഛനാണ്. അവരെ എങ്ങനെ സർവ്വവ്യാപിയെന്നു പറയും! അതായത് അവരിൽ നിന്നും എങ്ങനെ സമ്പത്ത് ലഭിക്കും? എങ്ങനെ പാവ നമായിത്തീരുന്നു? ഒരിക്കലും പാവനമാവാൻ സാധിക്കില്ല. ബാബ ഇടയ്ക്കിടെ പറയുന്നു – മന്മനാഭവ, എന്നെ ഓർമ്മിക്കൂ. ഇത് ആരും തന്നെ അറിയുന്നില്ല. വാസ്തവത്തിൽ കൃഷ്ണന് എല്ലാം അറിയുന്നില്ല. മയിൽപീലിയുടെ കിരീടധാരി ഇവിടെ എങ്ങനെ വരാനാണ്. ഇത് വളരെയധികം ഉയർന്ന ജ്ഞാനമാണ്. ഉയർന്ന ജ്ഞാനത്തിൽ തീർച്ചയായും കുറച്ച് ബുദ്ധിമുട്ടുണ്ടാവുന്നു. സഹജമായ പേരാണ്. ബാബയിൽ നിന്നും സമ്പത്ത് നേടാൻ എളുപ്പമല്ലേ. എന്തിനാണ് കുട്ടികൾ ബുദ്ധിമുട്ടാണെന്ന് മനസ്സിലാക്കുന്നത്? കാരണം ബാബയെ ഓർമ്മിക്കാൻ സാധിക്കുന്നില്ല.

ബാബ കുട്ടികൾക്ക് ദുർഗ്ഗതിയുടേയും സദ്ഗതിയുടേയും രഹസ്യത്തെക്കുറിച്ച് മനസ്സിലാക്കിത്തന്നു. ഈ സമയത്ത് എല്ലാവരും ദുർഗ്ഗതിയിലേക്ക് പൊയ്ക്കൊണ്ടിരിക്കുകയാണ്. മനുഷ്യന്റെ മതം ദുർഗ്ഗതിയിലേക്ക് കൊണ്ടുപോകുന്നു. ഇവിടെ ഈശ്വരീയമതമാണ്. അതുകൊണ്ടാണ് ബാബ വ്യത്യാസത്തെക്കുറിച്ച് ഉണ്ടാക്കാൻ പറയുന്നത്. ഓരോരോ മനുഷ്യരും സ്വയത്തോട് ചോദിക്കട്ടെ താൻ നരകവാസിയാണോ അതോ സ്വർഗ്ഗവാസിയാണോ? ഇപ്പോൾ സത്യയുഗം എവിടെയാണ്? പക്ഷേ മനുഷ്യർ ഒന്നും തന്നെ മനസ്സിലാക്കുന്നില്ല. സത്യയുഗത്തെയും കല്പനയാണെന്നു മനസ്സിലാക്കുന്നു. അനേക മതങ്ങളാണ്, അനേക മതത്തിലൂടെയാണ് ദുർഗ്ഗതി സംഭവിച്ചത്. ഒരു മതത്തിലൂടെ സദ്ഗതിയുണ്ടാകുന്നു. ഇത് വളരെ നല്ല സ്ലോഗനാണ് – മനുഷ്യർ, മനുഷ്യരെ ദുർഗ്ഗതിയിലേക്ക് കൊണ്ടുപോകുന്നു, ഒരേയൊരു ഈശ്വരനാണ് എല്ലാവരെയും സദ്ഗതിയിലേക്ക് കൊണ്ടുപോകുന്നത്. അപ്പോൾ നിങ്ങൾ ശുഭമാണ് പറയുന്നത്. ബാബയുടെ മഹിമ പാടുന്നു. അവർ സർവ്വരുടെയും അച്ഛനാണ്, സർവ്വരുടെയും സദ്ഗതി ചെയ്യുന്നു. കുട്ടികൾക്ക് ബാബ വളരെയധികം മനസ്സിലാക്കി തന്നിട്ടുണ്ട്. പ്രഭാതഫേരിയ്ക്ക് ഇറങ്ങൂ. പറയൂ, സ്വർഗ്ഗത്തെ സ്ഥാപിക്കുന്ന പിതാവ് നമുക്ക് ഈപദവി നൽകുന്നു. ഇപ്പോൾ നരകത്തിന്റെ അന്ത്യം വരുകയാണ്. മനസ്സിലാക്കി കൊടുക്കുന്നതിൽ പ്രയത്നമുണ്ട്. വിമാനത്തിൽ നിന്നും നോട്ടീസുകൾ താഴേക്കു വീഴ്ത്താം. നമ്മൾ ഒരേയൊരു ബാബയുടെ മഹിമയാണ് പാടുന്നത്. അവരാണ് സർവ്വരുടെയും സദ്ഗതിദാതാവ്. ബാബ പറയുന്നു – കുട്ടികളേ ഞാൻ നിങ്ങൾക്ക് സദ്ഗതി നൽകുന്നു. പിന്നീട് നിങ്ങൾക്ക് ദുർഗ്ഗതി നൽകുന്നത് ആരാണ്? ഇങ്ങനെ പറയാറുണ്ട് അരക്കല്പം സ്വർഗ്ഗമാണ് പിന്നെ നരകവും. രാവണരാജ്യം എന്നാൽ തന്നെ ആസുരീയ രാജ്യമാണ്. താഴേക്ക് അധഃപതിച്ചുകൊണ്ടിരിക്കുന്നു – തലകീഴായ രാവണന്റെ മതത്തിലൂടെ. പതിതപാവനൻ ഒരേയൊരു ബാബയാണ്. നമ്മൾ ബാബയിൽ നിന്നും വിശ്വത്തിന്റെ അധികാരിയായിത്തീരുകയാണ്. ഈ ശരീരത്തിൽ നിന്നുമുള്ള മോഹത്തെ ഇല്ലാതാക്കണം. അഥവാ ഹംസവും കൊറ്റികളും ഒരുമിച്ചാണെങ്കിൽ എങ്ങനെ മോഹത്തെ ഇല്ലാതാക്കാൻ സാധിക്കും? ഓരോരുത്തരുടെയും സാഹചര്യത്തെ നോക്കണം. ധൈര്യമുണ്ട്, തന്റെ ശരീരനിർവ്വഹണാർത്ഥം സ്വയം തന്നെ ചെയ്യാൻ സാധിക്കുന്നു എങ്കിൽ പിന്നീട് കൂടുതൽ ബന്ധനത്തിലേക്ക് എന്തിനാണ് അകപ്പെടുന്നത്? വയറ് ഒരുപാട് കഴിക്കില്ല. വെറും രണ്ട് റൊട്ടി കഴിക്കൂ, മറ്റൊരു ചിന്തയുമില്ല. എന്നാലും സ്വയത്തോട് പ്രതിജ്ഞ എടുക്കണം, ബാബയെത്തന്നെ ഓർമ്മിക്കുമെന്ന്. ഇതിലൂടെയാണ് വികർമ്മം നശിക്കുക. അതിനർത്ഥം ജോലിയൊന്നും ചെയ്യരുത് എന്നല്ല. ജോലി ചെയ്തില്ലെങ്കിൽ പൈസ എവിടെ നിന്നു വരാനാണ്? ആരോടും ഭിക്ഷ ചോദിക്കേണ്ട ആവശ്യമില്ല. ഇത് വീടാണ് ശിവബാബയുടെ ഭണ്ഡാരത്തിൽ നിന്നാണ് കഴിക്കുന്നത്. അഥവാ സേവനം ചെയ്യാതെ വെറുതെ കഴിക്കുകയാണെങ്കിൽ പിന്നീട് ഭിക്ഷ ചോദിക്കേണ്ടതായി വരും. 21 ജന്മത്തേക്ക് സേവനം ചെയ്തു കൊടുക്കേണ്ടതായി വരും. രാജാക്കന്മാർ മുതൽക്ക് സാധാരണക്കാർ വരെയ്ക്കും ഇവിടെയുണ്ട്. അവിടെയും(സത്യയുഗത്തിൽ) ഉണ്ടെങ്കിലും അവിടെ സദാ സുഖമാണ്, ഇവിടെ സദാ ദുഖവും. പദവിയിൽ വ്യത്യാസമുണ്ടല്ലോ. ബാബയുമായി പൂർണ്ണ യോഗം വെക്കണം. സേവനം ചെയ്യണം. അവനവന്റെ ഹൃദയത്തോട് ചോദിക്കണം ഞാൻ എത്രത്തോളം യജ്ഞ സേവനം ചെയ്യുന്നു. ഇങ്ങനെ പറയാറുണ്ട് ഈശ്വരന്റെ അടുത്ത് എല്ലാവരുടെയും കണക്കുണ്ടെന്ന്. സാക്ഷിയായി കാണുന്നു ഈ പെരുമാറ്റത്തിലൂടെ ഇവർ എന്തു പദവി നേടുമെന്ന്? ഇതും മനസ്സിലാക്കാൻ സാധിക്കുന്നു ശ്രീമത്തിലൂടെ മുന്നോട്ടു പോകുന്നതിനനുസരിച്ച് എത്രത്തോളം ഉയർന്ന പദവി നേടുന്നു, ശ്രീമത്ത് പാലിക്കാത്തതിലൂടെ എത്രത്തോളം പദവി കുറയുന്നു. ഇതെല്ലാം തന്നെ മനസ്സിലാക്കേണ്ടതായ കാര്യങ്ങളാണ്. നിങ്ങളുടെ ചിത്രപ്രദർശിനി കാണാൻ ഏതു ധർമ്മത്തിലുള്ളവർ വന്നാലും പറയൂ, പരിധിയില്ലാത്ത അച്ഛനിൽ നിന്നും സുഖ–ശാന്തിയുടെ സമ്പത്ത് ലഭിക്കുന്നു. പരിധിയില്ലാത്ത അച്ഛൻ തന്നെയാണ് ശാന്തിദാതാവ്. അവരെത്തന്നെയാണ് ശാന്തിദേവനെന്നും പറയുന്നത്. ജഡചിത്രങ്ങൾക്ക് ഒരിക്കലും ശാന്തി നൽകാൻ സാധിക്കില്ല. ബാബ പറയുന്നു നിങ്ങളുടെ സ്വധർമ്മം ശാന്തിയാണ്. നിങ്ങൾ ശാന്തിധാമത്തിലേക്ക് പോകാൻ ആഗ്രഹിക്കുന്നു. ശിവബാബ ശാന്തി നൽകൂ എന്ന് പറയുന്നു, അപ്പോൾ അവർ നൽകാതിരിക്കില്ലല്ലോ. എന്താ അച്ഛൻ കുട്ടികൾക്ക് സമ്പത്ത് നൽകില്ലേ? ശിവബാബ സുഖം നൽകൂ എന്നു പറയുന്നു. അവർ സ്വർഗ്ഗത്തെ സ്ഥാപിക്കുന്ന ആളാണ് അപ്പോൾ എന്തുകൊണ്ട് സുഖം നൽകില്ല? അവരെ ഓർമ്മിച്ചില്ലെങ്കിൽ, അവരോട് യാചിച്ചില്ലെങ്കിൽ അവർ എന്തു നൽകാനാണ്. ശാന്തിയുടെ സാഗരൻ ബാബയാണ്. നിങ്ങൾ സുഖം ആഗ്രഹിക്കുന്നു, ബാബ പറയുന്നു ശാന്തിയ്ക്കു ശേഷം പിന്നീട് സുഖത്തിലേക്ക് വരണം. ആദ്യമാദ്യം വരുന്നവർ സുഖം നേടുന്നു. വൈകി വരുന്നവർക്ക് സുഖം വേണമെന്നേ തോന്നില്ല. അവർ മുക്തി മാത്രമാണ് ആഗ്രഹിക്കുക. ആദ്യം എല്ലാവരും മുക്തിയിലേക്ക് പോകുന്നു. അവിടെ ദുഖം തന്നെ ഉണ്ടാകുന്നില്ല.

നിങ്ങൾക്ക് അറിയാം നമ്മൾ മുക്തിധാമത്തിലേക്ക് വന്ന് പിന്നീട് ജീവന്മുക്തിയിലേക്ക് വരുന്നു. ബാക്കി എല്ലാവരും മുക്തിയിലേക്ക് പോകുന്നു. ഇതിനെ കണക്കെടുപ്പിന്റെ സമയം എന്നാണ് പറയുന്നത്. എല്ലാ

വരുടെയും കർമ്മക്കണക്ക് ഇല്ലാതാകണം. മൃഗങ്ങൾക്കും കർമ്മക്കണക്ക് ഉണ്ടാവുകയില്ലേ. ചില മൃഗങ്ങൾ രാജാക്കന്മാരുടെ അടുത്തായിരിക്കും, അവർക്ക് എത്ര പാലനയാണ് ലഭിക്കുന്നത്. കുതിരമത്സരത്തിനുള്ള കുതിരകൾക്ക് എത്ര സംരക്ഷണയാണ് ലഭിക്കുന്നത്. കാരണം വേഗതയുള്ള കുതിരകളാണെങ്കിൽ സമ്പാദ്യം നല്ലതായിരിക്കും. ഉടമസ്ഥൻ വളരെ നന്നായി സ്നേഹിക്കും. ഇതും ഡ്രാമയിൽ അടങ്ങിയിട്ടുള്ളതാണ്. അവിടെ ഇങ്ങനെയൊന്നും തന്നെ ഉണ്ടാവുകയില്ല. ഈ മത്സരമെല്ലാം തന്നെ പിന്നീടാണ് ആരംഭിച്ചത്. ഇതെല്ലാം തന്നെ ഉണ്ടായതും ഉണ്ടാക്കപ്പെട്ടിട്ടുള്ളതുമായ കളിയാണ്. സൃഷ്ടിയുടെ ആദി മദ്ധ്യ അന്ത്യത്തെക്കുറിച്ച് ഇപ്പോൾ നിങ്ങൾക്ക് മനസ്സിലായിക്കഴിഞ്ഞു. ആദിയിൽ വളരെക്കുറച്ച് മനുഷ്യരായിരിക്കും. നമ്മൾ വിശ്വത്തിനുമേൽ രാജ്യം ഭരിക്കും. ഓരോരുത്തർക്കും മനസ്സിലാക്കാൻ സാധിക്കും നമുക്ക് ആയിത്തീരാൻ സാധിക്കുമോ ഇല്ലയോ എന്ന്. നമ്മൾ ധാരാളം പേരുടെ നന്മ ചെയ്യുന്നുണ്ടോ? ബാബയെ ലഭിച്ചു അർത്ഥം ഇതിനുമേൽ പ്രയത്നിക്കേണ്ടതയി വരും. ലോകത്തിലുള്ളവർ പരസ്പരം യുദ്ധം ചെയ്തുകൊണ്ടിരിക്കുന്നു. വിനാശത്തിനുവേണ്ടി എന്തെല്ലാമാണ് ഉണ്ടാക്കിക്കൊണ്ടിരിക്കുന്നത്. അഗ്നി സ്ഫോടനമുണ്ടാകുന്ന വിധത്തിലുള്ള ബോംബുകളാണ് ഉണ്ടാക്കുന്നത്. ഈ വിശ്വം മുഴുവനായും കുറച്ച് അഗ്നിയിലൊന്നുമല്ല എരിയുക. ആരും തന്നെ അണയ്ക്കാനായി ഉണ്ടാവുകയില്ല. ധാരാളം ബോംബുകൾ ഉണ്ടാക്കി കൊണ്ടിരിക്കുന്നുണ്ട്. അതിൽ വാതക വിഷമെല്ലാം കലർത്തുന്നുണ്ട്. അത് ശ്വസിക്കുന്നതിലൂടെത്തന്നെ  എല്ലാവരും ഇല്ലാതാകുന്നു. മരണം തൊട്ടു മുന്നിലാണ്. അതുകൊണ്ടാണ് ബാബ പറയുന്നത് സമ്പത്ത് നേടണമെങ്കിൽ നേടൂ. പ്രയത്നിക്കൂ. കൂടുതലായി ജോലി കാര്യങ്ങളിലൊന്നും പോകരുത്. എത്ര ചിന്ത ഇതിനു പിന്നിലുണ്ടായിരിക്കും. ബാബ ഇതിൽ നിന്നെല്ലാം തന്നെ മുക്തമാക്കി. ഇപ്പോൾ ഇത് മോശമായ ലോകമാണ്. നിങ്ങൾ കുട്ടികൾക്ക് ബാബയെ ഓർമ്മിക്കണം. ഇതിലൂടെ നിങ്ങളുടെ വികർമ്മം നശിക്കുന്നു, സമ്പത്ത് നേടുന്നു. വളരെ സ്നേഹത്തോടെ ഓർമ്മിക്കണം. ലക്ഷ്മി നാരായണന്റെ ചിത്രത്തെ കാണുന്നതിലൂടെ തന്നെ ഹൃദയം സന്തോഷിക്കുന്നു. ഇതാണ് നമ്മുടെ ലക്ഷ്യം. പൂജ ചെയ്യുന്നുണ്ടായിരുന്നു എങ്കിലും ഇത് അറിയുമായിരുന്നില്ല നമുക്കും ഇവരെപ്പോലെയായിത്തീരാൻ സാധിക്കുമെന്ന്. ഇന്നലെ പൂജാരിയായിരുന്നു ഇന്ന് പൂജ്യരായിത്തീരുന്നു. ബാബ വന്നപ്പോൾ പൂജയെല്ലാം തന്നെ ഉപേക്ഷിച്ചു. ബാബ വിനാശത്തിന്റെയും സ്ഥാപനയുടേയും സാക്ഷാത്കാരം ചെയ്യിപ്പിച്ചില്ലേ. നമ്മൾ വിശ്വത്തിന്റെ അധികാരിയായിത്തീരുന്നു. ഇതെല്ലാം തന്നെ നശിക്കാൻ പോവുകയാണ് അപ്പോൾ നമുക്ക് എന്തുകൊണ്ട് ബാബയെ ഓർമ്മിച്ചൂടാ. ഉള്ളിൽ ഈയൊരു മഹിമ മാത്രം പാടിക്കൊണ്ടിരുന്നു – ബാബാ താങ്കൾ എത്ര മധുരമാണ്.

നിങ്ങൾക്ക് അറിയാം നമ്മൾ എല്ലാ ആത്മാക്കളുടെയും അച്ഛൻ ഒരാൾ മാത്രമാണ്. അവരിൽ നിന്നു തന്നെ സമ്പത്ത് ലഭിക്കണം. നമ്മൾ ഭക്തി മാർഗ്ഗത്തിൽ അവരെ തന്നെ ഓർമ്മിച്ചിരുന്നു, അവർ പരംധാമത്തിൽ വസിക്കുന്നവരാണ്, അതുകൊണ്ടാണ് അവരുടെ ചിത്രവും. അഥവാ വന്നില്ലാ എങ്കിൽ ചിത്രം വെക്കില്ലല്ലോ?  ശിവജയന്തിയും ആഘോഷിക്കുന്നുണ്ട്. അവരെ പറയുന്നതു തന്നെ പരമപിതാവായ പരമാത്മാവ് എന്നാണ്. ബാക്കി എല്ലാവരെയും മനുഷ്യൻ അഥവാ ദേവതാ എന്നാണ് പറയുന്നത്. ഏറ്റവും ആദ്യം ആദി സനാതനാ ദേവതാധർമ്മം ഉണ്ടായിരുന്നു. പിന്നീടാണ് മറ്റുള്ള ധർമ്മങ്ങൾ ഉണ്ടായത്. അപ്പോൾ ഇങ്ങനെയുള്ള അച്ഛനെ എത്ര സ്നേഹത്തോടെ ഓർമ്മിക്കണം. ഭക്തിമാർഗ്ഗത്തിൽ ധാരാളം കോലാഹലങ്ങൾ സൃഷ്ടിച്ചു. പക്ഷേ അർത്ഥം ഒന്നും തന്നെ മനസ്സിലാക്കിയില്ല. കേട്ട മഹിമ എന്താണോ അത് പാടിക്കൊണ്ടിരുന്നു. അനേക സ്തുതികളുണ്ട്. ബാബയെ എങ്ങനെ സ്തുതിക്കും. അങ്ങ് തന്നെയാണ് കൃഷ്ണൻ, വ്യാസൻ..... ഇതെല്ലാം തന്നെ ആക്ഷേപമല്ലേ. ബാബ പറയുന്നു ഡ്രാമാ അനുസരിച്ച് ഇതെല്ലാം തന്നെ എന്റെ അപകാരം ചെയ്യുകയാണ്. പിന്നീട് ഞാൻ വന്ന് എല്ലാവരുടെയും ഉപകാരം അതായത് സദ്ഗതി ചെയ്യുന്നു. ഞാൻ വന്നിരിക്കുന്നതുതന്നെ പുതിയ ലോകത്തെ സ്ഥാപിക്കാനാണ്. ഇതാണ് ജയപരാജയത്തിന്റെ കളി. 5000 വർഷത്തിന്റെ ഉണ്ടായതും ഉണ്ടാക്കപ്പെട്ടിട്ടുള്ളതുമായ കളിയാണ്. ഇതിൽ ലേശം പോലും വ്യത്യാസമുണ്ടാവുകയില്ല. ഈ ഡ്രാമയുടെ രഹസ്യത്തെക്കുറിച്ച് ബാബയ്ക്കല്ലാതെ മറ്റാർക്കും തന്നെ മനസ്സിലാക്കിത്തരാൻ സാധിക്കില്ല. മനുഷ്യന്റെ അനേക മതങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. ദേവതകളുടെ മതം ലഭിക്കില്ലല്ലോ. ബാക്കിയെല്ലാം തന്നെ മനുഷ്യന്റെ മതമാണ്. ഓരോരുത്തരും തന്റെ ബുദ്ധി പ്രയോഗിച്ചുകൊണ്ടിരിക്കുകയാണ്. ഇപ്പോൾ നിങ്ങൾക്ക് മറ്റാരെയും തന്നെ ഓർമ്മിക്കേണ്ട. ആത്മാവ് കേവലം തന്റെ അച്ഛനെത്തന്നെ ഓർമ്മിച്ചിരിക്കണം. പരിശ്രമിക്കണം. എങ്ങനെയാണോ ഭക്തരും പ്രയത്നിക്കുന്നത്, വളരെയധികം ആദരവോടെ ഭക്തി ചെയ്യുന്നു. എങ്ങനെയാണോ അവരുടെ ഭക്തി, നിങ്ങളുടെ പിന്നെ ജ്ഞാനത്തിന്റെ പ്രയത്നമാണ്. ഭക്തിയിൽ കുറച്ച് പ്രയത്നമൊന്നുമല്ലല്ലോ. ഗുരുക്കന്മാർ പറയാറുണ്ട് ദിവസേന 100 മാല സ്മരിക്കൂ, പിന്നീട് മുറിയിൽത്തന്നെ ഇരിക്കുന്നു. മാല സ്മരിച്ച് സ്മരിച്ച് മണിക്കൂറുകൾ കടന്നു പോകുന്നു. വളരെയധികം പേരും രാമ-രാമ എന്ന ധ്വനി മുഴക്കുന്നു. ഇവിടെ നിങ്ങൾക്ക് ബാബയെ ഓർമ്മിക്കണം. വളരെ സ്നേഹത്തോടെ ഓർമ്മിക്കണം. എത്ര മധുരത്തിലും മധുരമായ ബാബയാണ്. കേവലം പറയുന്നു എന്നെ ഓർമ്മിക്കൂ, ദൈവീക ഗുണത്തെ ധാരണ ചെയ്യൂ. സ്വയം

ചെയ്താൽ മാത്രമേ മറ്റുള്ളവർക്ക് വഴി പറഞ്ഞുകൊടുക്കാൻ സാധിക്കൂ. ബാബയെപ്പോലെ മധുരം മറ്റാരും തന്നെ ഉണ്ടാകില്ല. കല്പത്തിനുശേഷമാണ് നിങ്ങൾക്ക് മധുരമായ ബാബയെ ലഭിക്കുന്നുത്. പിന്നെ എന്താണെന്നറിയില്ല, ഇത്രയ്ക്കും മധുരമായ ബാബയെ എന്തുകൊണ്ട് മറക്കുന്നു എന്ന്! ബാബ സ്വർഗ്ഗത്തിന്റെ രചയിതാവാണെങ്കിൽ നിങ്ങളും സ്വർഗ്ഗത്തിന്റെ അധികാരിയായിത്തീരുന്നു. പക്ഷേ കറയെ ഇല്ലാതാക്കുന്നതിനായി ബാബയെ ഓർമ്മിക്കൂ. ഓർമ്മിക്കാതിരിക്കാനായി മാത്രം എന്ത് ബുദ്ധിമുട്ടാണ് ഉണ്ടാകുന്നത്, കാരണം പറയൂ എന്താ ബാബയെ ഓർമ്മിക്കാൻ ബുദ്ധിമുട്ടാണോ? ശരി.

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## ധാരണക്കുള്ള മുഖ്യസാരം –

1. ശരീരനിർവ്വഹണാർത്ഥം തീർച്ചയായും കർമ്മം ചെയ്യണം. പക്ഷേ കൂടുതൽ ബന്ധനങ്ങളിൽ പെട്ടുപോകരുത്. ബാബയുടെ ഓർമ്മയെ ഇല്ലാതാക്കുന്ന വിധത്തിലുള്ള ചിന്തനങ്ങൾ ജോലിയെക്കുറിച്ചൊന്നും തന്നെ ഉണ്ടാകരുത്.

2. അനേക മനുഷ്യരുടെ മതത്തെ ഉപേക്ഷിച്ച് ഒരേയൊരു ബാബയുടെ മതമനുസരിച്ച് മുന്നോട്ടു പോകണം. ഒരേയൊരു ബാബയുടെ മഹിമ പാടണം. ഒരേയൊരു ബാബയെത്തന്നെ സ്നേഹിക്കണം, ബാക്കി എല്ലാവരിൽ നിന്നുമുള്ള മോഹത്തെ ഇല്ലാതാക്കണം.

## വരദാനം – ജ്ഞാനസൂര്യന്റെയും ജ്ഞാന ചന്ദ്രന്റെയുമൊപ്പം കൂട്ടുകാരനായിമാറി രാത്രിയെ പകലാക്കുന്ന ആത്മീയ ജ്ഞാന നക്ഷത്രമായി ഭവിയ്ക്കട്ടെ!

എങ്ങനെയാണോ മറ്റുള്ള നക്ഷത്രങ്ങൾ രാത്രിയിൽ പ്രകടമാകുന്നത്, അതേപോലെ താങ്കൾ ആത്മീയ ജ്ഞാന നക്ഷത്രങ്ങൾ, തിളങ്ങുന്ന നക്ഷത്രങ്ങളും ബ്രഹ്മാവിന്റെ രാത്രിയിലാണ് പ്രകടമാകുന്നത്. മറ്റേ നക്ഷത്രങ്ങൾക്ക് രാത്രിയെ പകലാക്കാൻ സാധിക്കില്ല, പക്ഷേ താങ്കൾ ജ്ഞാനസൂര്യന്റെയും ജ്ഞാനചന്ദ്രന്റെയുമൊപ്പം കൂട്ടുകാരനായിമാറി രാത്രിയെ പകലാക്കി മാറ്റുന്നു. അത് ആകാശത്തിലെ നക്ഷത്രങ്ങളാണ്, നിങ്ങൾ ഭൂമിയിലെ നക്ഷത്രങ്ങളാണ്. അത് പ്രകൃതിയിലെ സത്തയാണ്, താങ്കൾ പരമാത്മാവിന്റെ നക്ഷത്രങ്ങളാണ്. എങ്ങനെയാണോ പ്രകൃതിയുടെ താരാമണ്ഡലത്തിൽ അനേക പ്രകാരത്തിലുള്ള നക്ഷത്രങ്ങൾ തിളങ്ങുന്നതായി കാണപ്പെടുന്നത്, അതേപോലെ താങ്കൾ പരമാത്മാവിന്റെ താരാമണ്ഡലത്തിൽ തിളങ്ങുന്ന ആത്മീയ നക്ഷത്രങ്ങളാണ്.

## സ്ലോഗൻ – സേവനത്തിന്റെ അവസരം ലഭിക്കുക അർത്ഥം ആശീർവ്വാദങ്ങളാൽ സഞ്ചിയെ നിറയ്ക്കുകയാണ്.